## മധുരമായ കുട്ടികളേ – മനുഷ്യരെ ദേവതയാക്കുന്നതിനുള്ളതാണ് ഈ പഠിത്തം, ഈ പഠിത്തത്തിൽ യാതൊരു തെറ്റും ചെയ്യരുത്, ഉണ്ടു, ഉറങ്ങി, പഠിക്കുന്നില്ല എങ്കിൽ വളരെ പശ്ചാത്തപിക്കേണ്ടി വരും.

ചോദ്യം –ഏതൊരു കാര്യത്തിൽ ബ്രഹ്മാബാബയെ പിന്തുടരുകയാണെങ്കിൽ ഉന്നതി ഉണ്ടായി കൊണ്ടിരിക്കും ?

ഉത്തരം – ബ്രഹ്മാബാബ ഏത് പോലെ തന്നെ പൂർണമായും ആഹുതി ചെയ്തുവോ അതായത് എല്ലാം സമർപ്പണം ചെയ്തുവോ അത് പോലെ അച്ഛനെ പിന്തുടരൂ. ബാബ രചിച്ച ഈ രുദ്ര യജ്ഞത്തിൽ സ്വയം ആഹുതിയാകുക അതായത് ബാബയുടെ സഹായിയാകുക എന്നതാണ് ഉന്നതിയുടെ സാധന.എന്നാൽ ഞാൻ ഇത്ര സഹായിച്ചു, ഇത്ര നൽകി എന്ന ചിന്ത പോലും ഒരിക്കലും വരരുത്. ബാബ നൽകുന്നവനാണ്, ബാബയിൽ നിന്ന് നിങ്ങൾ എടുക്കുന്നു, നൽകുകയല്ല.

ഗീതം –നിങ്ങൾ രാത്രി ഉറങ്ങി നഷ്ടപ്പെടുത്തി........

ഓംശാന്തി. കുട്ടികൾ ഗീതം കേട്ടില്ലേ. ഇതും കുട്ടികൾ മനസിലാക്കി കൊടുക്കണം, ബാബ പറയുന്നു ഞാൻ കുട്ടികളോട് സംസാരിക്കുന്നു മറ്റാർക്കും ഇങ്ങിനെ പറയാൻ സാധിക്കില്ല. സന്യാസിവര്യന്മാരും മഹാത്മാക്കളുമെല്ലാം ധാരാളമുണ്ട്.ചിലർ ഇവരിൽ ശക്തിയുണ്ടെന്ന് പറയും. ഇത് എല്ലാവരുടേയും അച്ഛനാണ്, ആ അച്ഛനാണ് ഇരുന്ന് മനസിലാക്കി തരുന്നത്. ദിവസം മുഴുവൻ തിന്നും കുടിച്ചും, ഉറങ്ങിയും കഴിച്ച് കൂട്ടുന്ന ധാരാളം കുട്ടികളുണ്ട്, ഉറക്കം വളരെ കൂടുതലാണ്. ഇതിലൂടെ എന്ത് സംഭവിക്കും ?വജ്ര തുല്യ ജീവിതം നഷ്ടപ്പെടും. മായ വളരെ തെറ്റ് ചെയ്യിക്കുന്നു. മായ കുംഭകർണനിദ്രയിൽ ഉറക്കുന്നു. ഇപ്പോൾ ഉണർത്തുന്നവൻ വന്നിരിക്കുന്നു, അജ്ഞാനനിദ്രയിൽ നിന്ന് ഉണരൂ. മുഴുവൻ സൃഷ്ടിയിലും, അതിൽ തന്നെ പ്രത്യേകിച്ചും ഭാരതത്തിൽ അജ്ഞാനം തന്നെ അജ്ഞാനം. ബാബ പറയുന്നു ഇപ്പോൾ തെറ്റ് ചെയ്യുകയാണെങ്കിൽ വളരെ വളരെ പശ്ചാത്തപിക്കേണ്ടി വരും. പിന്നീട് പശ്ചാത്തപിച്ചിട്ട് കാര്യമൊന്നും ഇല്ല. ഇവിടെ മനുഷ്യനിൽ നിന്ന് ദേവതയാക്കുന്ന പഠിത്തമാണ്. ഇങ്ങിനെ മറ്റാർക്കും പറയാൻ സാധിക്കില്ല.ഇവിടേയും അതേ ജ്ഞാനമാണ് എന്നല്ല. ഈ പഠിത്തം പുതിയതാണ്. ആദി സനാതന ദേവീ ദേവതാധർമ്മത്തിന്റെ സ്ഥാപനയാണ് നടക്കുന്നത്. അങ്ങിനെ ഇവിടെയും ധാരാളം പേരെ ദേവീ എന്ന് പറയുന്നു. സ്ത്രീ ദേവിയാണെങ്കിൽ പുരുഷൻ ദേവതയായിരിക്കും. എന്നാൽ നമ്മൾ സത്യയുഗത്തിൽ ദേവീ ദേവതാ പദവി നേടുന്നതിനുള്ള പുരുഷാർത്ഥം ചെയ്ത് കൊണ്ടിരിക്കുന്നു, എങ്കിൽ അത് തീർച്ചയായും സത്യയുഗം സ്ഥാപിക്കുന്നവൻ തന്നെ പ്രാപ്തമാക്കിത്തരുന്നു. എല്ലാ സത്സംഗങ്ങളിൽ നിന്നും ഈ കാര്യം വേറിട്ടതാണ്. ഈശ്വരൻ സർവ്വവ്യാപിയാണ്, അനേക അവതാരമുണ്ട് എന്നും പറയുന്നവരോട് ചോദിക്കൂ – ( ഈശ്വരൻ സർവ്വവ്യാപിയാണെങ്കിൽ അവതാരം എന്ന് പറയുന്നവർക്കും തീർച്ചയായും ഈശ്വരന്റെ അവതാരമുണ്ടാകും.) ശരി, പിന്നെ രചനയുടെ ആദി മദ്ധ്യ അന്ത്യത്തിന്റെ രഹസ്യം പറയൂ. അപ്പോൾ ഒന്നും പറയാൻ ഉണ്ടാകില്ല. ഭിന്ന ഭിന്ന പ്രകാരത്തിലുള്ളവർ ഉണ്ടാകും. സിദ്ധിയും ശക്തിയും ഉള്ളവരും ഉണ്ടാകും. പുതിയ ആത്മാക്കൾ വരുമ്പോൾ അവരും ശക്തി കാണിക്കുന്നു. ധർമ്മം സ്ഥാപിക്കുന്നതിന് പുതിയ ആത്മാക്കൾ പ്രവേശിക്കുമ്പോൾ അവരുടെ പേര് പ്രശസ്തമാകുന്നു. ഇവിടെ ശക്തിയുടെ കാര്യമില്ല. ശിവബാബാ ഞങ്ങൾ അങ്ങയിൽ നിന്ന് സ്വർഗത്തിലെ സമ്പത്തെടുക്കുന്നതിന് വന്നിരിക്കുന്നു എന്ന് നിങ്ങൾ പറയുന്നു. ഇതിനേ തന്നേയാണ് ഈശ്വരീയ ജന്മ സിദ്ധ അധികാരം എന്ന് പറയുന്നത്. നിങ്ങൾ ഈശ്വരീയ സന്താനങ്ങളാണ്. വേറേ ഏതൊരു ഋഷി സന്യാസി മഹാത്മാക്കളും ഞങ്ങൾ ബാപ്ദാദയുടെ കുട്ടികളാണ് എന്ന് പറയില്ല.

നമ്മൾ സ്വർഗത്തിലെ സമ്പത്തെടുത്ത് കൊണ്ടിരിക്കുന്നു എന്ന് നിങ്ങൾക്കറിയാം. ബാബ പറയുന്നു മുഴുവൻ സമ്പത്തും എടുക്കണമെങ്കിൽ ബാബയുടെ ഓർമ്മയിൽ ഇരിക്കൂ. ബാബ ഇവിടെ തന്നേയാണ് പഠിപ്പിക്കുന്നത്. രാജ്യം സ്ഥാപിതമാകുമ്പോൾ ഈ പഠിത്തവും പഠിപ്പിക്കുന്നവനും അപ്രത്യക്ഷമാകുന്നു. ഈ ബ്രാഹ്മണകുലം ഇപ്പോഴാണ്. ഞങ്ങൾ ബ്രഹ്മാവിന്റെ സന്താനമാണ് എന്ന് പറയുന്നു. ബ്രഹ്മാവ് എപ്പോഴാണ് വരുന്നത് ?ബ്രഹ്മാവ് സംഗമയുഗത്തിൽ അല്ലേ വരുന്നത്. പ്രജാപിതാ ബ്രഹ്മാവ് രചിക്കുന്ന ബ്രാഹ്മണർ ദേവീ ദേവതമാരാകുന്നു പിന്നീട് ബ്രാഹ്മണർ അവശേഷിക്കുന്നില്ല. നമ്മൾ പിന്നെ ദേവതാകുലത്തിൽ പോകും. പിന്നീട് കർമ്മകാണ്ഡത്തിന് വേണ്ടിയുള്ള പൂജാരീ ബ്രാഹ്മണരെ ഏതെങ്കിലും ഋഷി മുനിമാർ തുടങ്ങി വെക്കും. ദ്വാപരത്തിൽ ശിവൻ തുടങ്ങിയവർക്ക് ക്ഷേത്രങ്ങൾ ഉണ്ടാക്കി പൂജ

ആരംഭിക്കുമ്പോൾ പൂജ്യ ദേവീ ദേവതമാരായിരുന്നവർ തന്നെ പൂജാരികളായി തീരുന്നു. ആ സമയത്ത് ക്ഷേത്രങ്ങളിൽ ബ്രാഹ്മണർ വേണം. ആ സമയം ബ്രാഹ്മണരും ഉണ്ടാകുന്നു, പൂജ്യരിൽ നിന്ന് പൂജാരികളായവരെ ബ്രാഹ്മണർ എന്ന് പറയില്ല. ക്ഷേത്രങ്ങളിൽ മൂർത്തികൾക്ക് മുന്നിൽ തീർച്ചയായും ബ്രാഹ്മണരും ഉണ്ടാകും. ആ സമയം ആ ബ്രാഹ്മണരും വരുന്നു. ഇതാണ് വിസ്തരിച്ച കാര്യം. വാസ്തവത്തിൽ ഇതിലും ജ്ഞാനത്തിന്റെ സംബന്ധമില്ല. ജ്ഞാനം മന്മനാഭവ: എന്ന് മാത്രമാണ് പറയുന്നത്. നിങ്ങൾ കുട്ടികളോട് ശിവബാബയേയും സമ്പത്തിനേയും ഓർമ്മിക്കൂ എന്ന് പറയാറുണ്ട്, ഓർമ്മിക്കുന്നതിലൂടെ മാത്രം ലക്ഷ്മീ-നാരായണനായി തീരുമോ ?ഇല്ല. പിന്നെ പഠിത്തവും വേണം. എത്രത്തോളം കൂടുതൽ സേവനം ചെയ്യുന്നുവോ അത്രയും ഉയർന്ന പദവിയും ലഭിക്കും, അത്രയും വായിൽ സ്വർണ കരണ്ടിയും ഉണ്ടാകും. പുതിയ ലോകം ഉണ്ടാക്കുന്നതിൽ, പരിവർത്തനം നടക്കുന്നതിൽ സമയമെടുക്കില്ലേ. വിനാശത്തിന് ശേഷം സ്ഥാപനയുണ്ടാകും. കലിയുഗത്തിന് ശേഷം സത്യയുഗം ഉണ്ടാകും. ഭൂമികുലുക്കവും മറ്റും നടന്ന് കൊണ്ടിരിക്കുന്നുണ്ടെങ്കിലും അനേക ധർമ്മങ്ങളുടെ വിനാശവും ഉണ്ടാകണം. ഡ്രാമ പൂർത്തിയാകുന്നു. ഇപ്പോൾ നമ്മൾ ബാബയുടെ അടുക്കൽ പോയി പിന്നീട് പുതിയ ലോകത്ത് വരും. ഈ സമയം നമ്മൾ ഈ യജ്ഞത്തിലെ ബ്രാഹ്മണരാണ്. ശിവബാബ 5000 വർഷം മുമ്പെന്ന പോലെ രുദ്ര യജ്ഞം രചിച്ചു. ഇത് വളരെ വലിയതിലും വലിയ യജ്ഞമാണ്. നിങ്ങൾ സത്യമായ ബാഹ്മണർ ഈ യജ്ഞത്തെ സംരക്ഷിക്കുന്നു. ആ ബ്രാഹ്മണർ സ്ഥൂലമായ യജ്ഞം രചിക്കുന്നു. എന്തെങ്കിലും ആപത്തും മറ്റും വരുമ്പോൾ യജ്ഞം രചിക്കുന്നു. സത്യയുഗത്തിൽ ഗുരുവിന്റേയും മറ്റും ആവശ്യമില്ല. സത്ഗതി ആവശ്യമുള്ളിടത്താണ് ഗുരുവുണ്ടാകുക. ഇപ്പോൾ ഇവിടെ ധാരാളം ഗുരുക്കന്മാരുണ്ട്. ഇത്രയും വേദശാസ്ത്രങ്ങളും മറ്റും ഉണ്ടായിട്ടും ഭാരതത്തിന് ഈ ഗതി എങ്ങിനെ ഉണ്ടായി ?5000 വർഷം മുമ്പെന്ന പോലെ എല്ലാ മനുഷ്യരും കുംഭകർണന്റെ ഘോര നിദ്രയിൽ ഉറങ്ങിയിരിക്കുന്നു എന്ന് നിങ്ങൾക്കെഴുതാം. എല്ലാവരും ഉറങ്ങുന്നുണ്ട്, എന്നാൽ ഇത് അജ്ഞാന നിദ്രയുടെ കാര്യമാണ്. സദ്ഗതി നൽകുന്ന ഗുരുക്കന്മാരൊന്നുമില്ല. ഇപ്പോൾ പകലാക്കുന്നവൻ ആരാണ് ?പരമപിതാപരമാത്മാവിനല്ലാതെ മറ്റാർക്കും പകലാക്കുവാൻ സാധ്യമല്ല എന്ന് നിങ്ങൾ കുട്ടികൾക്ക് മനസിലാക്കി തന്നിട്ടുണ്ട്. ഇപ്പോൾ ധാരാളം ഗുരുക്കന്മാരുണ്ട്. എന്നിട്ടും അന്ധകാര രാത്രി, ദു:ഖം എന്ത് കൊണ്ടാണ് ? സത്യയുഗത്തിൽ അളവറ്റ സുഖമാണ്. ഇപ്പോൾ ഭഗവാന്റെ ശ്രീമതം ലഭിച്ചപ്പോൾ സുഖമാണ്. രാവണൻ തന്നേയാണ് ഭാരതത്തെ പതിത ദു:ഖിയാക്കിയത്. ബാബ പറയുന്നു ഈ കാമമായ മഹാശത്രുവിനെ ജയിക്കൂ. പവിത്രതയുടെ പ്രതിജ്ഞ ചെയ്യുമ്പോൾ പുതിയ ലോകത്തിലെ അധികാരിയാകും. പവിത്രരാകൂ എന്ന് ഗുരുക്കന്മാർ ഒരിക്കലും പറയില്ല. ഇപ്പോൾ നിങ്ങൾ ഘോര പ്രകാശത്തിൽ വന്നിരിക്കുന്നു എങ്കിൽ ചെന്ന് ചോദിക്കൂ - അത്രയും സുഖിയായിരുന്ന ഭാരതം എന്ത് കൊണ്ട് ഇത്രയും ദു:ഖിയായി ?ഞങ്ങൾ തന്നെ ദേവതയാകുന്നു എന്ന് നിങ്ങൾ കുട്ടികൾക്കറിയാം. സന്യാസിമാർ വീടും കുടുംബവുമെല്ലാം ഉപേക്ഷിച്ച് പോകുന്നു. അവരേയാണ് പവിത്ര സന്യാസിമാർ എന്ന് പറയുന്നത്. ഞങ്ങൾ പവിത്രമാകുന്നതിന് വേണ്ടി പുരുഷാർത്ഥം ചെയ്ത് കൊണ്ടിരിക്കുന്നു എന്ന് അവർ പറയില്ല. നിങ്ങളുടെ കാര്യം വേറിട്ടതാണ്. എല്ലാ സന്യാസിമാരും പവിത്രരായി ഇരിക്കുന്നു എന്ന് വിചാരിക്കേണ്ട. അവസ്ഥ ദൃഢമാകുന്നത് വരെ ബുദ്ധിയോഗം മിത്ര സംബന്ധികളിൽ പോകുന്നു. നിങ്ങളോട് ദേഹ സഹിതം ദേഹത്തിന്റെ സർവ്വ സംബന്ധങ്ങളേയും മറക്കൂ എന്ന് പറയുന്നു എങ്കിൽ എത്ര പരിശ്രമിക്കണം. അവരോട് എപ്പോൾ സന്യസിച്ചു, ലൗകീകത്തിലെ പേരെന്താണ് എന്നെല്ലാം ചോദിക്കുകയാണെങ്കിൽ ഈ കാര്യങ്ങളൊന്നും ചോദിക്കരുത് എന്ന് പറയും. ഓർമ്മയെ എന്തിന് ഉണർത്തുന്നു. ഇങ്ങിനെയും പറയുന്നവരുണ്ട് അവരോട് നിങ്ങൾ പൂർണമായും എല്ലാവരേയും മറന്നുവോ അതോ ഓർമ്മ വരാറുണ്ടോ എന്ന് ചോദിക്കൂ. നിങ്ങൾ ആരായിരുന്നു എന്ന് മനസിലായില്ലേ, എങ്ങിനെ ഉപേക്ഷിച്ചു, ഒറ്റക്കായിരുന്നുവോ അതോ കുട്ടികളും മക്കളും ഉണ്ടായിരുന്നുവോ ?പിന്നെ നിങ്ങൾക്ക് അവരേ ഓർമ്മ വരുന്നുണ്ടോ ?ശരിയാണ്, വളരെ കാലം ഓർമ്മ വന്നിരുന്നു, പ്രയാസപ്പെട്ട് ഓർമ്മയെ വിടുവിക്കുന്നു എന്ന് പറയുന്നു. സ്വന്തം ജീവിതത്തിന്റെ ഓർമ്മയുണ്ടാകുന്നു. നമ്മൾ ശിവബാബയേ ഓർമ്മിക്കുന്നു എന്നാൽ സ്വന്തം ജീവിതം അല്ലെങ്കിൽ പഠിച്ച ശാസ്ത്രങ്ങളും മറ്റും മറക്കുന്നവർ കുറവാണ്. ജീവിച്ചിരിക്കെ മറക്കൂ പറയുക മാത്രം ചെയ്യുന്നു, ഇത് ധാരണ ചെയ്യൂ. ഓർമ്മിക്കുകയാണെങ്കിൽ തൂങ്ങിക്കിടക്കും. ആദ്യം ഈ കാര്യങ്ങൾ കേൾക്കൂ, പിന്നെ തീരുമാനമെടുക്കൂ. ജീവിച്ചിരിക്കെ മരിക്കണോ അതോ മറ്റുള്ളവരുടെ മതം കേൾക്കണോ. നമുക്ക് നമ്മുടെ മുഴുവൻ ജീവിതത്തേയും മാറ്റാൻ സാധിക്കും. ഇപ്പോൾ ഈ ലോകം അവസാനിക്കുന്നു എന്നും അറിയാം. സെന്ററുകൾ വൃദ്ധി പ്രാപിച്ചു കൊണ്ടിരിക്കും. ബാബാ -മമ്മാ എന്ന് പറയുന്നവർ ബ്രാഹ്മണരായി തീരും. ഇപ്പോൾ ബാബ പറയുന്നു - ഹേ ആത്മാക്കളേ, ആത്മാവ് തന്നേയാണ് പറയുന്നത്. നിങ്ങളാരാണെന്ന് നിങ്ങളോട് ചോദിക്കും. അപ്പോൾ ഞാൻ ആത്മാവ് പഠിക്കുന്നു എന്ന് പെട്ടെന്ന് പറയും. ഈ ജ്ഞാനം ഇപ്പോൾ നിങ്ങൾക്ക് ലഭിച്ചു. നിങ്ങളുടെ ആത്മാവ് ഈ ഇന്ദ്രിയങ്ങളിലൂടെ പഠിക്കുന്നു. ആത്മാവും ശരീരവും രണ്ടാണ്. ആത്മാവ് ശരീരം എടുക്കുകയും ഉപേക്ഷിക്കുകയും ചെയ്യുന്നു

എന്ന് നിങ്ങൾക്കറിയാം. സംസ്ക്കാരം ധാരണ ചെയ്യുന്നു. നമ്മളാത്മാക്കൾ സത്യയുഗത്തിൽ പുണ്യാത്മക്കളായിരുന്നു, ഇപ്പോൾ പാപാത്മാവാണ്. ഇപ്പോൾ അന്തിമ ജന്മമാണ്. പരമാത്മാവിലുള്ള ജ്ഞാനം ഇപ്പോൾ നമ്മളാത്മാക്കളെ പഠിപ്പിച്ച് കൊണ്ടിരിക്കുന്നു. ബാക്കി എല്ലാ മനുഷ്യരും ഘോരാന്ധകാരത്തിലാണ്. ശാസ്ത്രങ്ങൾ തുടങ്ങിയവയെല്ലാം ഭക്തിമാർഗത്തിലാണ്. അതിനെ ജ്ഞാനം എന്ന് പറയില്ല. ജ്ഞാനം പകലും, ഭക്തി രാത്രിയുമാണ്. ഗീതയുടെ രചയിതാവ് ആരാണ്, എപ്പോൾ രചിച്ചു എന്ന് നിങ്ങൾക്ക് ചോദിക്കാം. ഗീത എപ്പോൾ എഴുതി ? ബാബയും എഴുതി കൊണ്ടിരിക്കുന്നു പിന്നീട് അതിനേ കുറിച്ച് ചിന്തിക്കുന്നു. ഇങ്ങിനെ ഇങ്ങിനെ ബുദ്ധിയിൽ ധാരണ ചെയ്യുന്നത് കൊണ്ട് നിങ്ങളുടെ ഉന്നതിയുണ്ടാകുന്നു. ബാബ പറയുന്നു – എന്നെ ഓർമ്മിക്കൂ, കുട്ടികൾക്ക് മാലയുടെ രഹസ്യവും പറഞ്ഞ് തന്നു. പരമപിതാ പരമാത്മാവ് പരിധിയില്ലാത്ത പുഷ്പമാണ് പിന്നെ രണ്ട് മണികളാണ് ബ്രഹ്മാവും സരസ്വതിയും. പ്രജാപിതാ ബ്രഹ്മാവിലൂടെ രചന രചിച്ചിരിക്കുന്നു. ഇവർ ആദി ദേവനും ആദി ദേവിയുമാണ്. ഇവർ സ്വർഗം സ്ഥാപിച്ച ബ്രാഹ്മണരാണ് അതിനാൽ ഇവർക്ക് പൂജയുണ്ടാകുന്നു. മദ്ധ്യത്തിൽ സൂര്യവംശിയിൽ വരുന്ന 8 മണികൾ. വളരെ സഹായം ചെയ്യുന്നു. ജ്ഞാനം ബുദ്ധിയിൽ ഇരിക്കണം. യജ്ഞത്തിൽ പൂർണമായും ആഹുതിയാകുന്നു എന്നും അറിയാം. മാതാക്കൾക്ക് ഉന്നതിയുണ്ടാകുന്നതിന് വേണ്ടി ബാബ യുക്തി രചിച്ചിരിക്കുന്നു. ബലിയർപ്പിതരായില്ലേ, എങ്കിൽ ബാബയെ ഫോളോ ചെയ്യൂ. ഗാന്ധിജിയെ സഹായിച്ചവർക്ക് അൽപ്പകാലം സുഖം ലഭിച്ചു. അത് പരിധിയുള്ള അച്ഛനാണ്, ഇത് പരിധിയില്ലാത്ത അച്ഛനാണ്. ഇവിടെ ബാബ എല്ലാം മാതാക്കളുടെ പാദങ്ങളിൽ സമർപ്പിച്ചു അതിനാൽ ഇദ്ദേഹം നമ്പർ വണ്ണായി. നിങ്ങൾ കുട്ടികൾ പുരുഷാർത്ഥം ചെയ്യണം, ആരാണോ സഹായിക്കുന്നത് അവർ തന്നേയാണ് സ്വർഗത്തിന്റെ അധികാരിയാകുന്നത്. ഞങ്ങൾ ശിവബാബയെ സഹായിക്കുന്നു എന്ന് ആരും വിചാരിക്കരുത്. അല്ല. ശിവബാബ നിങ്ങളെയാണ് സഹായിക്കുന്നത്. ശിവബാബ ദാതാവാണ്, നിങ്ങൾ സ്വയത്തിന് വേണ്ടിയാണ് ചെയ്യുന്നത്. നിങ്ങൾ ഓർമ്മിക്കുകയാണെങ്കിൽ വികർമ്മം വിനാശമാകും. സ്വർഗത്തെ ഓർമ്മിക്കുകയാണെങ്കിൽ സ്വർഗത്തിൽ പോകും. ബാബ സ്വയം പറയുന്നു – മന്മനാഭവ. ഇല്ലെങ്കിൽ ഉയർന്ന പദവി എങ്ങിനെ ലഭിക്കും ?കണക്കു കൂട്ടുക എന്നത് നിങ്ങളുടെ ജോലിയാണ്. ഞാൻ നൽകും എന്ന് ആരും വിചാരിക്കരുത്. ഇത് ശിവബാബയുടെ യജ്ഞമാണ്, നടക്കുന്നു, നടന്ന് കൊണ്ടിരിക്കും.

ഞങ്ങൾ ഭാരതത്തിൽ മാത്രമല്ല വിശ്വം മുഴുവൻ ബാബയുടെ സഹായത്തോടെ സ്വന്തം രാജ്യം സ്ഥാപിച്ച് കൊണ്ടിരിക്കുന്നു എന്ന് നിങ്ങൾ സത്യമായ ബ്രാഹ്മണരുടെ ഹൃദയത്തിലുണ്ട്. ഞങ്ങൾ ഒരിക്കൽ കൂടി പവിത്രരായി ഭാരതത്തെ സ്വർഗമാക്കി രാജ്യം ഭരിക്കും. ശിവബാബയുടെ മതമനുസരിച്ച് നടക്കുന്നതിലൂടെ ഭാരതം സ്വർഗമാകുന്നു. എങ്കിൽ ശിവബാബയാണ് പഠിപ്പിക്കുന്നത് എന്ന് ഓർമ്മ വെക്കൂ. ബാബ പറയുന്നു ബ്രാഹ്മണരാകുമ്പോൾ ദേവതാ സമ്പ്രദായത്തിൽ വരും. വികാരത്തിൽ വീഴുന്നതിലൂടെ പൂർണമായും സത്യനാശം ഉണ്ടാകുന്നു. നിങ്ങൾ തന്നെ സ്വയത്തിൽ കൃപക്ക് പകരം അകൃപ ചെയ്യുന്നു പിന്നെ ശപിക്കപ്പെട്ടവരാകുന്നു. ഞാൻ വരദാനം നൽകാൻ വന്നിരിക്കുന്നു. എന്നാൽ ശ്രീമതമനുസരിച്ച് നടക്കാത്തതിലൂടെ സ്വയത്തെ ശാപമുള്ളവരാക്കുന്നു, പദവി ഭ്രഷ്ടമാകുന്നു. ശരി !

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

### ധാരണക്കുള്ള മുഖ്യസാരം –

1) ബുദ്ധി കൊണ്ട് എല്ലാം മറക്കുന്നതിന് വേണ്ടി ജീവിച്ചിരിക്കെ മരിക്കണം. ഒരു ബാബയുടേത് മാത്രം കേൾക്കണം. സ്വന്തം ഉന്നതിക്ക് വേണ്ടി പൂർണമായും ബലിയർപ്പണമാകണം.

2) ശ്രീമതമനുസരിച്ച് നടന്ന് സ്വയത്തിന് കൃപ ചെയ്യണം. സത്യമായ ബ്രാഹ്മണനായി യജ്ഞ സംരക്ഷണം ചെയ്യണം. പഠിത്തം നല്ല രീതിയിൽ പഠിച്ച് ഉയർന്ന പദവി നേടണം.

## വരദാനം – സ്വമാനത്തോടൊപ്പം വിനയമുള്ളവരുമായി എല്ലാവർക്കും ബഹുമാനം നൽകുന്ന പൂജ്യനീയ ആത്മാവായി ഭവിക്കട്ടെ.

അവിനാശീ സ്വമാനത്തിൽ ഇരിക്കുന്നവർ തന്നേയാണ് പൂജ്യ ആത്മാവായി ഭവിക്കുന്നത്. എന്നാൽ എത്രത്തോളം സ്വമാനം അത്രയും വിനയവും. സ്വമാനത്തിന്റെ അഭിമാനം അല്ല. ഞങ്ങൾ ഉയർന്നവരായി,

മറ്റുള്ളവർ ചെറിയവരാണ് അല്ലെങ്കിൽ അവരോട് വെറുപ്പ് തോന്നുക, അങ്ങിനെ പാടില്ല. എങ്ങിനെയുള്ള ആത്മാക്കളായാലും അവരോട് ദയയുടെ ദൃഷ്ടിയായിരിക്കും, അഭിമാനമല്ല. ഇങ്ങിനെ വിനയമുള്ള ആത്മാക്കൾ ഓരോരുത്തരേയും ആത്മീയ ദൃഷ്ടിയിലൂടെ ഉയർന്ന ദൃഷ്ടിയിലൂടെ നോക്കി ബഹുമാനം നൽകും. അപമാനിക്കില്ല.

**സ്ലോഗൻ – ബാപ്ദാദയുടെ സ്നേഹത്തിന്റെ ആശീർവ്വാദങ്ങളിൽ സംരക്ഷിക്കപ്പെട്ട് പറന്ന് നടക്കൂ, ഇത് തന്നേയാണ് ശ്രേഷ്ഠ പുരുഷാർത്ഥം.**

ka/-